

നിരീക്ഷണം

കെ. രാജേശ്വരി

# പേരാവൂർ, വടക്കേക്കര, ആറന്മുള വഴി ഒരു കപ്പൽ

പ്രക്ഷുബ്ധമായ രാഷ്ട്രീയ കാലാവസ്ഥ മുതലെടുത്ത് ഐക്യമുന്നണിയുടെ വലിയ കപ്പിത്താനെ മാറ്റുകയാണ് കരുണാകരൻെറ ലക്ഷ്യം. 20 എം.എൽ.എമാരെ കിട്ടിയാൽ ഒരു കളികളിക്കാം. ഒന്നുകിൽ തനിക്ക് മുഖ്യമന്ത്രിസ്ഥാനം അല്ലെങ്കിൽ മകന് കെ.പി.സി.സി അധ്യക്ഷ സ്ഥാനം. സമ്മതമല്ലെങ്കിൽ കപ്പൽ മുങ്ങിയതുതന്നെ.

**പെ**രിയാറിൻെറ വടക്കേക്കരയിൽ, പഴയ തിരുവിതാംകൂറിൻെറ വടക്കുപടിഞ്ഞാറേ മൂലയിലാണ് വടക്കേക്കര നിയോജക മണ്ഡലം. വടക്കേക്കര, ചിറ്റാറ്റുകര, പുത്തൻവേലിക്കര, കുന്നുകര, പാറക്കടവ്, നെടുമ്പാശ്ശേരി, ചെങ്ങമനാട് എന്നീ ഏഴു ഗ്രാമപഞ്ചായത്തുകൾ ചേർന്നാൽ വടക്കേക്കര മണ്ഡലമായി.

മാർക്സിസ്റ്റ് കോട്ടയായാണ് വടക്കേക്കര അറിയപ്പെടുന്നത്. 1957ൽ മണ്ഡലം രൂപവത്കരിക്കപ്പെട്ടതു മുതൽ ഇന്നോളം (ഒരിക്കലൊഴികെ) അവിഭക്ത കമ്യൂണിസ്റ്റ് പാർട്ടിയുടെയോ മാർക്സിസ്റ്റ് പാർട്ടിയുടേയോ സ്ഥാനാർഥികൾ മാത്രമേ വടക്കേക്കരയിൽ ജയിച്ചിട്ടുള്ളൂ. 1957ൽ കെ.എ. ബാലൻ, 1965ൽ അബ്ദുൽ ജലീൽ, 1967ലും 70ലും ഇ. ബാലാനന്ദൻ, 1977ലും 80ലും 82ലും ടി.കെ. അബ്ദു, 1987ലും 91ലും 96ലും എസ്. ശർമ. വിമോചനസമരത്തെ തുടർന്ന് 1960ൽ നടന്ന തെരഞ്ഞെടുപ്പിൽ കോൺഗ്രസിലെ കെ.ആർ. വിജയൻ ജയിച്ചത് മാത്രമാണ് ഏക അപവാദം.

കമ്യൂണിസ്റ്റ്-മാർക്സിസ്റ്റ് കക്ഷിയോട് ഇത്രയേറെക്കാലം കൂറുപുലർത്തിയ ഒരു മണ്ഡലവും തിരു-കൊച്ചി ഭാഗത്തില്ല. കുഴൽമന്ദവും മല

മ്പുഴയുമൊഴികെ മറ്റേതെങ്കിലും മണ്ഡലം കേരള സംസ്ഥാനത്തുതന്നെ കാണില്ല. ഈയടുത്ത കാലംവരെ വികസനപ്രവർത്തനങ്ങളോ നിയമസഭയിലെ പ്രകടനമോ ഒന്നും വടക്കേക്കരയിൽ തെരഞ്ഞെടുപ്പു വിഷയങ്ങളായിരുന്നില്ല. പൊതുജനാരോഗ്യ വകുപ്പിനെപ്പറ്റിയുള്ള ചോദ്യത്തിന് പൊതുമരാമത്ത് വകുപ്പിൻെറ പ്രവർത്തനത്തെപ്പറ്റി ഉപചോദ്യം ചോദിച്ച ഒരു സഖാവ് മൂന്നുവട്ടം വടക്കേക്കരയിൽനിന്ന് പുഷ്പംപോലെ ജയിച്ചു.

1987 മുതൽ സ്ഥിതി കുറച്ചൊന്നു മാറി. നേരിയ ഭൂരിപക്ഷത്തോടെയാണ് എസ്. ശർമ മൂന്നു വട്ടവും നിയമസഭയിലെത്തിയത്. അദ്ദേഹം മണ്ഡലത്തിൽ നിറഞ്ഞുനിന്ന് പ്രവർത്തിക്കുകയും ചെയ്തു. മന്ത്രിയായതോടെ സഖാവിൻെറ ഗ്ലാമർ വല്ലാതെ മങ്ങി. 1999ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ കെ. കരുണാകരന് വടക്കേക്കരയിൽ മൂവായിരത്തിൽപരം വോട്ടിൻെറ ലീഡ് കിട്ടി. പഞ്ചായത്ത് തെരഞ്ഞെടുപ്പിലും സഖാക്കൾക്ക് തിരിച്ചടിയുണ്ടായി. ചെങ്ങമനാട്, നെടുമ്പാശ്ശേരി, കുന്നുകര ഗ്രാമപഞ്ചായത്തുകൾ എൽ.ഡി.എഫിനെ കൈവിട്ടു. കുന്നുകര ബ്ലോക്ക് പഞ്ചായത്തിലും യു.ഡി.എഫ് അധികാരത്തിലെത്തി. ജില്ലാ പഞ്ചായത്ത് ഡിവിഷനുകൾ മൂന്നും നെടുമ്പാശ്ശേരി, പാറക്കടവ്, ചേന്ദമംഗലം യു.ഡി.എഫ് നേടി. ശർമയുടെ സന്തതസഹചാരി കെ.എം. ചാക്കോച്ചൻ നെടുമ്പാശ്ശേരി ഡിവിഷനിൽ മലർന്നടിച്ചുവീണപ്പോൾ കോൺഗ്രസുകാർപോലും ഞെട്ടി.

സംഗതികളുടെ പോക്ക് സഖാവിനും പിടികിട്ടി. ഇനി വടക്കേക്കരയിലേക്കില്ല എന്ന് അദ്ദേഹം തീരുമാനിച്ചു. പള്ളുരുത്തിയിലും ഇരിങ്ങാലക്കുടയിലും ശ്രമിച്ചെങ്കിലും നടന്നില്ല. അങ്ങനെ പൊരുതുന്ന യുവത്വത്തിൻെറ പടനായകൻ കളത്തിന് പുറത്തായി. ശർമയുടെ പിൻഗാമിയായി പി. രാജീവ് വന്നു. രാജീവ് നേരത്തേ പ്രചാരണം തുടങ്ങി; യുവപോരാളിയെ കിട്ടിയപ്പോൾ അണികളും ഉഷാറായി.

രാജീവിൻെറ പ്രചാരണം ഒരുറൗണ്ട് പൂർത്തിയായപ്പോഴും മറുഭാഗത്ത് അനിശ്ചിതത്വം നിലനിന്നു. ഒട്ടേറെ ഷൈമീകാമുകർ രംഗത്തുവന്നു -എം.ഐ. ഷാനവാസ്, ബെന്നി ബഹനാൻ, അജയ് തറയിൽ, ടി.പി. ഹസൻ, കെ.പി. ധനപാലൻ, എം.എ. ചന്ദ്രശേഖരൻ... ചാലക്കുടിയിൽ പത്മജ മൽസരിക്കുന്നപക്ഷം വടക്കേക്കരയിൽ സാവിത്രി ലക്ഷ്മണനാകും സ്ഥാനാർഥിയെന്നും കേട്ടു.

ധനപാലനാണ് സ്ഥാനാർഥിയെന്ന് ദൽഹിയിൽനിന്ന് പ്രഖ്യാപനം വന്നപ്പോൾ സഖാക്കൾ ഞെട്ടി. കാരണം, വടക്കേക്കരയിൽ കോൺഗ്രസിന് നിർത്താവുന്നതിൽ ഏറ്റവും മികച്ച സ്ഥാനാർഥിയാണ് കെ.പി. ധനപാലൻ. കെ.എസ്.യുവിലൂടെ രംഗത്തുവന്ന ധനപാലൻ, ആലുവ യു.സി കോളേജിൽ യൂനിയൻ ചെയർമാനായിരുന്നു. പിന്നീട് പറവൂർ മുനിസിപ്പൽ കൗൺസിലറും. 1987ൽ കൊടുങ്ങല്ലൂരിൽ ഒരവസരം കിട്ടിയതാണ്. തീപാറുന്ന പോരാട്ടം കാഴ്ചവെച്ചെങ്കിലും കമ്യൂണിസ്റ്റ് നേതാവ് വി.കെ. രാജനെ കീഴ്പ്പെടുത്താനായില്ല. വടക്കേക്കര മണ്ഡലവുമായി ഉറ്റബന്ധം പുലർത്തുന്നയാളാണ് ധനപാലൻ; കോൺഗ്രസുകാർക്ക് പതിവുള്ള 'ശീലങ്ങൾ' പലതുമില്ലാത്ത വ്യക്തിയും.

വടക്കേക്കരയിലെ സ്ഥാനാർഥിയുടെ പേരുകേട്ട് കെ. കരുണാകരൻ പൊട്ടിത്തെറിച്ചു. കഴിഞ്ഞ പാർലമെൻറ് തെരഞ്ഞെടുപ്പിൽ എനിക്ക് പാരവെച്ചവനാണ് കോൺഗ്രസ് സ്ഥാനാർഥി. എൻെറ മണ്ഡലമായ മുകുന്ദപുരത്ത് ഞാൻ ചോദിച്ചിട്ട് ഒരു സീറ്റുതന്നില്ല. എന്നെ വിജയിപ്പിക്കാൻ പരിശ്രമിച്ച ചെറുപ്പക്കാരന് ഒരു സീറ്റ് കൊടുത്തില്ല...

മുകുന്ദപുരം ലോക്സഭാ മണ്ഡലത്തിലെ ഏഴു നിയമസഭാ സീറ്റുകളിൽ ജെ.എസ്.എസിന് കൊടുത്ത കൊടുങ്ങല്ലൂരും മാണി ഗ്രൂപ്പിൻെറ ഇരിങ്ങാലക്കുടയും കഴിച്ച് ബാക്കി അഞ്ചിൽ നാലും ലീഡറുടെ നോമിനികൾക്കാണ് കിട്ടിയത്. മാളയിൽ ടി.യു. രാധാകൃഷ്ണൻ, ചാലക്കുടിയിൽ സാവിത്രി ലക്ഷ്മണൻ, അങ്കമാലിയിൽ പി.ജെ. ജോയി, പെരുമ്പാവൂരിൽ പി.പി. തങ്കച്ചൻ. 'എ' ഗ്രൂപ്പിന് വെച്ച വടക്കേക്കര സീറ്റാണ് പക്ഷേ കരുണാകരൻ 'ചോദിച്ച' മണ്ഡലം.

ധനപാലൻെറ തെരഞ്ഞെടുപ്പു കൺവെൻഷൻ മേലാവിൽനിന്നുള്ള നിർദേശാനുസരണം 'ഐ' ഗ്രൂപ്പുകാർ ബഹിഷ്കരിച്ചു. തിരുത്തൽവാദികളും നാലാം ഗ്രൂപ്പുകാരും വിട്ടുനിന്നു; 'എ' ഗ്രൂപ്പിലാണെന്നു കരുതപ്പെടുന്ന എം.ഐ. ഷാനവാസിൻെറ അനുയായികളും. യോഗത്തിൽ പങ്കെടുത്തില്ല. കൺവെൻഷൻ ഉദ്ഘാടനം ചെയ്ത ഷാനവാസ്, സ്ഥാനാർഥിയുടെ പേരു പറയാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചു. യഥാർഥ സ്ഥാനാർഥി പിറകേവരും എന്ന് ചിലർ പ്രചരിപ്പിക്കുന്നതിനിടയിലും ധനപാലൻെറ വോട്ടഭ്യർഥന മതിലുകളിൽ നിറഞ്ഞു; വർണപോസ്റ്ററുകൾ നിരന്നു. നേതാക്കൾ ഇടംതിരിഞ്ഞുനിന്നപ്പോഴും പ്രവർത്തകർ ഗ്രൂപ്പ് ഭേദമന്യേ രംഗത്തിറങ്ങി. മൽസരം കൊഴുത്തു.

വടക്കേക്കരയുടെ കമ്യൂണിസ്റ്റ് അനുഭാവത്തിന് സാമുദായികമായ അടിത്തറയുമുണ്ട്. ക്രിസ്ത്യാനികൾ, വിശേഷിച്ച് സിറിയൻ കത്തോലിക്കർ എറണാകുളം ജില്ലയിൽ ഏറ്റവും കുറവുള്ള മണ്ഡലമാണ് വടക്കേക്കര. നായന്മാരും കുറവാണ്. ഈഴവരും മറ്റു പിന്നാക്ക ഹിന്ദുക്കളുമാണ് മഹാഭൂരിപക്ഷം. പിന്നീട് മുസ്‌ലിംകളും. 1970ൽ ബാലാനന്ദൻ വിജയിച്ച ശേഷം ഒരൊറ്റ ഈഴവനും വടക്കേക്കരയിൽ ഏതെങ്കിലും മുന്നണി സ്ഥാനാർഥിയായി മൽസരിച്ചിട്ടില്ല. ഇത്തവണത്തെ മാർക്സിസ്റ്റ് സ്ഥാനാർഥി നായരാണ്; കോൺഗ്രസ് സ്ഥാനാർഥി ഈഴവനും. മൂന്നു പതിറ്റാണ്ടിനുശേഷം വീണ്ടുമൊരു ഈഴവൻ എന്ന നിലക്കും പ്രചാരണം മുന്നേറി.

അപ്പോഴാണ് ഗുലാംനബി ആസാദും മോത്തിലാൽ വോറയും ദൂതന്മാരായി എത്തിയതും എന്തു ത്യാഗത്തിനും സന്നദ്ധനാണെന്ന് എ.കെ. ആൻറണി അറിയിച്ചതും. ലീഡറുടെ പിടിവാശി ജയിച്ചു. വടക്കേക്കരയിൽ എം.എ. ചന്ദ്രശേഖരൻ സ്ഥാനാർഥി. (ചെറുപ്പക്കാരന് വയസ്സ് അമ്പത്തിയഞ്ചായി!) കോൺഗ്രസുകാർക്ക് ചെയ്യാവുന്നത് അവരും ചെയ്തു- പാർട്ടി ഓഫീസ് അടിച്ചുപൊളിച്ചു, കരുണാകരൻെറ കോലം കത്തിച്ചു. തെരഞ്ഞെടുപ്പ് പ്രവർത്തനം അതോടെ അവസാനിച്ചു. ധനപാലൻെറ പോസ്റ്ററുകൾ 'ഐ' ഗ്രൂപ്പ് സ്ഥാനാർഥികൾ മൽസരിക്കുന്ന മാള, ചാലക്കുടി, പെരുമ്പാവൂർ, എറണാകുളം മണ്ഡലങ്ങളിൽ കൊണ്ടുപോയി പതിച്ചു. ഒളിച്ചും പതുങ്ങിയുമാണ് പുതിയ സ്ഥാനാർഥി മണ്ഡലത്തിലെത്തുന്നത്. പി. രാജീവിൻെറ ഭൂരിപക്ഷം പതിനായിരത്തിൽ കവിയുമോ എന്നതാണ് ഇപ്പോൾ വടക്കേക്കരയിലെ ചർച്ചാവിഷയം.

1977ൽ പേരാവൂർ മണ്ഡലമുണ്ടായത് മുതൽ കെ.പി. നൂറുദ്ദീനാണ് കോൺഗ്രസ് സ്ഥാനാർഥി. 1996 വരെ വിജയിയും അദ്ദേഹം തന്നെയായിരുന്നു. കഴിഞ്ഞ തവണ കോൺഗ്രസ്-എസിലെ കെ.ടി. കുഞ്ഞഹമ്മദിനോട് 186 വോട്ടിന് തോറ്റ നൂറുദ്ദീൻ ഇത്തവണ യുവനേതാവ് സതീശൻ പാച്ചേനിക്കുവേണ്ടി വഴിമാറുമെന്നു കേട്ടിരുന്നു. സ്ഥാനാർഥിപ്രഖ്യാപനം വന്നപ്പോൾ പേരാവൂരിൽ നൂറുദ്ദീൻ തന്നെ; പാച്ചേനിക്ക് കിട്ടിയത് മലമ്പുഴ.

കരുണാകരൻെറ പിടിവാശി ലിസ്റ്റിൽ വടക്കേക്കരക്കും ആറന്മുളക്കും കോട്ടയത്തിനും കായംകുളത്തിനും ശേഷമായിരുന്നു പേരാവൂർ. കോട്ടയത്ത് മേഴ്സി രവിയേയോ കായംകുളത്ത് എം.എം. ഹസനെയോ തൊടാൻ പറ്റാത്ത സാഹചര്യത്തിൽ നൂറുദ്ദീനെ കുരുതികൊടുക്കാനാണ് ആൻറണി സമ്മതം മൂളിയത്. മണിയറയിൽനിന്ന് പുറത്താക്കപ്പെട്ട പുതിയാപ്ലയെപ്പോലെ സ്വന്തം നാട്ടുകാർക്കുമുന്നിൽ അപഹാസ്യനായി, നൂറുദ്ദീൻ സാഹിബ്.

1991ൽ തലശ്ശേരിയിലും 96ൽ എടക്കാട്ടും മൽസരിച്ച് ഡീസൻറായി തോറ്റ എ.ഡി. മുസ്തഫ ഇനി പേരാവൂര് നിന്നാലും ജയിക്കില്ല എന്നു തിരിച്ചറിയാനുള്ള രാഷ്ട്രീയ വിവേകം തീർച്ചയായും കരുണാകരനുണ്ട്. എന്നാൽ, ആൻറണിയെ പിന്താങ്ങാനിടയുള്ള എം.എൽ.എ.മാരുടെ എണ്ണത്തിൽ ഒരാളുടെ കുറവുവരുത്താൻ കഴിഞ്ഞതിൽ ലീഡർക്ക് ആഹ്ലാദിക്കാം. നൂറുദ്ദീനെ അപമാനിച്ച് പുറത്താക്കുന്നതിലൂടെ ആൻറണിയുടെ വിശ്വാസ്യത ഇല്ലാതാക്കാൻ കഴിഞ്ഞതിൽ അഭിമാനിക്കുകയും ആകാം.

നൂറുദ്ദീനെ മാറ്റിയതിൽ പ്രതിഷേധിച്ച് പേരാവൂരെ കോൺഗ്രസുകാർ ആരുടെയെങ്കിലും കോലം കത്തിച്ചോ എന്നറിയില്ല. കത്തിക്കുന്നപക്ഷം കരുണാകരൻെറയല്ല, ആൻറണിയുടെ കോലമാണ് കത്തിക്കേണ്ടത്. കാരണം, നൂറുദ്ദീനെ മാനംകെടുത്തിയതിൻെറ പ്രധാന ഉത്തരവാദി ആദർശധീരനാണ്.

എത്രയോ വർഷമായി ആൻറണിയുടെ ഉറ്റ അനുയായിയും സഹപ്രവർത്തകനുമാണ് നൂറുദ്ദീൻ. ആൻറണി പ്രസിഡൻറായിരുന്നപ്പോൾ കെ.പി.സി.സി ട്രഷററായിരുന്നു അദ്ദേഹം. 1982-87 കാലത്ത് കരുണാകരൻ മന്ത്രിസഭയിൽ ആൻറണി ഗ്രൂപ്പിനെ പ്രതിനിധാനം ചെയ്തയാളുമാണ്. സ്ഥാനാർഥിനിർണയം നടക്കുമ്പോൾതന്നെ നൂറുദ്ദീനെ ഒഴിവാക്കി പുതുമുഖത്തിന് അവസരം നൽകിയിരുന്നെങ്കിൽ അതിനൊരു മാന്യതയുണ്ടായേനെ. (ആര്യാടൻ മുഹമ്മദ് ഒമ്പതാം തവണയും ഉമ്മൻചാണ്ടി എട്ടാം വട്ടവും മൽസരത്തിനിറങ്ങുമ്പോൾ ,ഏഴാംതവണക്കാരനായ നൂറുദ്ദീനെ എങ്ങനെ മാറ്റും എന്നത് മറ്റൊരു കാര്യം).

കെ.പി. നൂറുദ്ദീനെ വഴിയിലുപേക്ഷിച്ച ആൻറണി, നാളെ കാര്യസാധ്യത്തിനായി ഉമ്മൻചാണ്ടിയെയും തള്ളിപ്പറയും. ചെറിയാൻ ഫിലിപ്പ് പറഞ്ഞത് എത്ര സത്യം. (വാക്കുകൾ കൂട്ടിച്ചൊല്ലാൻ വയ്യാത്ത കിടാങ്ങളേ, ദീർഘദർശനം ചെയ്യും 'ദൈവജ്ഞരല്ലോ നിങ്ങൾ!) എങ്ങനെയും മുഖ്യമന്ത്രിയാകുക എന്ന ഏകയിന പരിപാടിയേ അദ്ദേഹത്തിനുള്ളൂ. 'അശ്വത്ഥാമാഹത' എന്നുറക്കെപ്പറഞ്ഞ ധർമപുത്രരുടെ നാർഥിയായത്. നേതൃമാറ്റ സമയത്തും കരുണാകരനെത്തുണച്ച രാഘവനെ ആൻറണി ഗ്രൂപ്പുകാർ കാലുവാരി; ഇടതുപക്ഷ സ്വതന്ത്രൻ കടമ്മനിട്ട രാമകൃഷ്ണൻ 2,687 വോട്ടിൻെറ ഭൂരിപക്ഷത്തോടെ വിജയിച്ചു.

ഏതു നിലക്കും 'ഐ' ഗ്രൂപ്പിനു കിട്ടേണ്ട മണ്ഡലമാണ് ആറന്മുള. മാലേത്ത് സരളാദേവിയാണെങ്കിൽ കോൺഗ്രസിൻെറ തീപ്പൊരി നേതാവും ലീഡറുടെ ഉറച്ച അനുയായിയും.' ആറ്റുകാൽ ക്ഷേത്രത്തിൽ പൊങ്കാലയിടാൻ പത്മജക്ക് അകത്തുണ പോയത് സരളാദേവിയാണ്; പാണക്കാട്ടു തങ്ങളുടെ ജൂബിലിയാഘോഷത്തിന് സോണിയാജി കോഴിക്കോട്ട് വന്നപ്പോൾ ആറന്മുളക്കണ്ണാടി തിരുമുൽക്കാഴ്ച വച്ചതും മറ്റാരുമല്ല.

വിജയസാധ്യത കൂടുതലുള്ള ആറന്മുള സീറ്റിൽ പത്തനംതിട്ട ഡി.സി.സിപ്രസിഡൻറ് ഫിലിപ്പോസ് തോമസ് കണ്ണുവച്ചപ്പോൾ കളിമാറി. ആൻറണിയുടെ ഉറ്റ അനുയായിയാണ് ഫിലിപ്പോസ്. പൊലീസ് സഹായത്തോടെ കരുണാകരൻ സംഘടനാ തെരഞ്ഞെടുപ്പ് നടത്തിയപ്പോൾപോലും പത്തനംതിട്ട ഡി.സി.സിയെ കൂടെ നിർത്തിയയാൾ. കഴിഞ്ഞ തവണ ഷുവർസീറ്റായ റാന്നിയിൽ മൽസരിച്ചു; പക്ഷേ, ക്നാനായ യരെയും വൈസ് പ്രസിഡൻറ് സി.പി. മൂസാൻകുട്ടിയെയും അയോഗ്യരാക്കാൻ വേണ്ടി സർക്കാർ കേരള സഹകരണ ചട്ടങ്ങളിലെ റൂൾ 44 ഭേദഗതി ചെയ്തതാണ്. ഹൈക്കോടതിസ്റ്റേയുടെ ബലത്തിൽ ഇരുവരും തൽസ്ഥാനങ്ങളിൽ തുടരുന്നു.

ശിവദാസൻ നായർക്കാണ് സീറ്റെന്നറിഞ്ഞ് സരളാദേവി പൊട്ടിത്തെറിച്ചു.പത്രസമ്മേളനം വിളിച്ചുകൂട്ടി തൻെറ സ്ഥാനാർഥിത്വം പ്രഖ്യാപിച്ചു. രമേശ്ചെന്നിത്തലയെയും പി.ജെ. കുര്യനെയും കള്ളന്മാരെന്ന് വിളിക്കാനും മറന്നില്ല. കരുണാകരൻ ഗ്രൂപ്പുകാരൊന്നടങ്കം സരളാദേവിക്ക് പിന്തുണ പ്രഖ്യാപിച്ചു. ബി.ജെ.പിയുടെ പിന്തുണ തേടാനും അവർ മടിച്ചില്ല. കടിച്ച പാമ്പിനെക്കൊണ്ടുതന്നെ കരുണാകരൻ വിഷമിറക്കിച്ചപ്പോൾ ആൻറണി ഗ്രൂപ്പുകാർ അസാരം ഇളിഭ്യരായി. കരുണാകരൻെറയും ആൻറണിയുടെയും കോലം കത്തിക്കാനുള്ള വകതിരിവ് അവർക്കുണ്ടായി.

മുമ്പ് കോന്നിയിൽ എം.എൽ.എ ആയിരുന്ന എ. പത്മകുമാറാണ് സരളാദേവിയുടെ എതിരാളി. ബി.ജെ.പി സഹായിക്കുന്നപക്ഷം അവർക്ക് ഇപ്പോഴും ജയിക്കാവുന്നതേയുള്ളൂ. സരളാദേവി വെറ്റില പാക്കും വെള്ളിയുറുപ്പികയും ലീഡറുടെ



**വടക്കേക്കരയിലെ സ്ഥാനാർഥിയുടെ പേരുകേട്ട് കെ. കരുണാകരൻ പൊട്ടിത്തെറിച്ചു. കഴിഞ്ഞ പാർലമെൻറ് തെരഞ്ഞെടുപ്പിൽ എനിക്ക് പാരവെച്ചവനാണ് കോൺഗ്രസ് സ്ഥാനാർഥി. എൻെറ മണ്ഡലമായ മുകുന്ദപുരത്ത് ഞാൻ ചോദിച്ചിട്ട് ഒരു സീറ്റുതന്നില്ല. എന്നെ വിജയിപ്പിക്കാൻ പരിശ്രമിച്ച ചെറുപ്പക്കാരന് ഒരു സീറ്റ് കൊടുത്തില്ല....**

പുനർജന്മമാണ് ആൻറണി.

ആറന്മുളയുടെ കാര്യം ലേശം വ്യത്യസ്തമാണ്. മധ്യതിരുവിതാംകൂറിലെ ഏറ്റവും ഉറച്ച കോൺഗ്രസ് സീറ്റുകളിലൊന്നാണ് ആറന്മുള. കേരള കോൺഗ്രസ് രൂപവത്കരണത്തെതുടർന്ന് ശക്തമായ ത്രികോണ മത്സരം നടന്ന 1965, 67, 70 തെരഞ്ഞെടുപ്പുകളിലൊഴികെ എക്കാലത്തും ആറന്മുള കോൺഗ്രസിനൊപ്പം നിന്നു. 1980ൽ ആൻറണിപക്ഷക്കാർ സി.പി.എമ്മിനോടൊപ്പം നിന്നപ്പോൾപോലും കോൺഗ്രസ്-ഐ സ്ഥാനാർഥി കെ.കെ. ശ്രീനിവാസനാണ് ജയിച്ചത്. 1982ലും '87ലും ശ്രീനിവാസൻ വിജയം ആവർത്തിച്ചു. 1991ൽ ചെങ്ങന്നൂരിനു പകരം ആറന്മുള സീറ്റ് എൻ.ഡി.പി.ക്ക് നൽകി; ആർ. രാമചന്ദ്രൻ നായർ വിജയിക്കുകയും ചെയ്തു. എൻ.ഡി.പി പിണങ്ങിപ്പിരിഞ്ഞ ഒഴിവിലാണ് എം.വി. രാഘവൻ ആറന്മുളയിൽ സ്ഥാ സമുദായക്കാർ ജാതിനോക്കി വോട്ടുചെയ്തതുകൊണ്ട് സഖാവ് രാജു എബ്രഹാം വിജയിച്ചു. അതുകൊണ്ട് ഇത്തവണ ആറന്മുളയിൽ നോട്ടമിട്ടു.

സാമുദായിക പ്രാതിനിധ്യത്തിൻെറ പ്രശ്നം വന്നപ്പോൾ ഫിലിപ്പോസ് തോമസിൻെറ സാധ്യത മങ്ങി. മാർത്തോമ സഭക്കാരൻ തന്നെയായ ബിജിലി പനവേലിക്ക് റാന്നി സീറ്റു കിട്ടിയപ്പോൾ ഫിലിപ്പോസ് ഓട്ടോമാറ്റിക്കായി ലിസ്റ്റിൽനിന്ന് പുറത്തുപോയി. കരുണാകരൻ സരളക്കുവേണ്ടി അവസാനംവരെ വാദിച്ചു. പക്ഷേ, 'എ' ഗ്രൂപ്പുകാർ തിണ്ണമിടുക്കുകാട്ടി കെ. ശിവദാസൻ നായരെ സ്ഥാനാർഥിയാക്കി. പത്തനംതിട്ട ബാറിലെ അഭിഭാഷകനും സംസ്ഥാന കാർഷിക വികസന ബാങ്ക് പ്രസിഡൻറുമാണ് ശിവദാസൻ നായർ. അഴിമതി നിരോധന കമീഷൻ പ്രഥമദൃഷ്ട്യാ കുറ്റക്കാരെന്ന് കണ്ടെത്തിയ ശിവദാസൻ നാ കാൽക്കൽ ദക്ഷിണവെക്കുന്ന ചിത്രം പത്രത്തിൽ കണ്ടപ്പോൾ കണ്ണുനിറഞ്ഞുപോയി. അനാഥരക്ഷകനേ, ആപൽബാന്ധവനേ, സേവിപ്പവർക്കാനന്ദസ്വരൂപനേ, ഹരിഹരസുതനയ്യനയ്യപ്പ സ്വാമിയേ, ശരണമയ്യപ്പാ!

വടക്കേക്കരയിലും പേരാവൂരും ആറന്മുളയിലും സ്ഥാനാർഥികളെ മാറ്റിയത് മേലാവിൽനിന്നുള്ള തിട്ടൂരമനുസരിച്ചാണെങ്കിൽ തൃത്താലയിൽ നേതൃത്വം നിശ്ചയിച്ച സ്ഥാനാർഥിയെ പ്രവർത്തകർ മാറ്റുകയാണുണ്ടായത്. 1970 മുതൽ 1987 വരെ കോൺഗ്രസ് സ്ഥിരമായി ജയിച്ചു വന്നതാണ് തൃത്താല മണ്ഡലം. വെള്ള ഈച്ചരനും കെ.കെ. ബാലകൃഷ്ണനും എം.പി. താമിയുമൊക്കെ ഈ മണ്ഡലത്തെ പ്രതിനിധാനം ചെയ്തവരാണ്. 1991ൽ തൃത്താല സീറ്റ് മുസ്‌ലിംലീഗിന് അനുവദിച്ചപ്പോഴാണ് ഇടതുമുന്നണി ആദ്യം വിജയിച്ചത്. 1996ൽ വീണ്ടും കോൺഗ്രസ് മൽസ

രിച്ചിട്ടും ഫലമുണ്ടായില്ല. സി.പി.എമ്മിലെ വി.കെ. ചന്ദ്രൻ കോൺഗ്രസ് യുവ നേതാവ് എ.പി. അനിൽകുമാറിനെ 4401 വോട്ട് വ്യത്യാസത്തിൽ പരാജയപ്പെടുത്തി.

ഇത്തവണ സ്ഥലത്തെ യുവ കോൺഗ്രസുകാരനായ പി. ബാലനെ സ്ഥാനാർഥിയാക്കാനായിരുന്നു പ്രവർത്തകർക്ക് താൽപര്യം. ഒരു പെയിൻറിംഗ് തൊഴിലാളി കോൺഗ്രസ് സ്ഥാനാർഥിയാകുന്നത് മഹാ കുറച്ചിലല്ലേ? മുൻമന്ത്രി വെള്ള ഈച്ചരൻെറ മകൾ ഇ.വി. രാജമ്മക്കാണ് ടിക്കറ്റ് കിട്ടിയത്. തൃത്താലക്കാർ അസ്സലുള്ളവരാണ്. അവർ രാജമ്മയെ മണ്ഡലത്തിൽ കാലുകുത്താൻ അനുവദിച്ചില്ല. ബാലനു പിന്നിൽ യു.ഡി.എഫ് മൊത്തം അണിനിരക്കുകയും ചെയ്തു. തീരുമാനം മാറ്റാൻ നേതൃത്വം നിർബന്ധിതമായി. റിബൽ ഔദ്യോഗിക സ്ഥാനാർഥിയായി മാറി.

കോൺഗ്രസുകാർ നാളികേരമുടക്കുമ്പോൾ ലീഗുകാർ ചിരട്ടയെങ്കിലും ഉടക്കണമല്ലോ. കഴക്കൂട്ടത്തെ സ്ഥാനാർഥി എം. അൽതാഫിനെ അവരും മാറ്റി. മുഹമ്മദലി നിഷാദ് എന്ന പുതുമുഖമാണ് പുത്തൻ സ്ഥാനാർഥി. കഴക്കൂട്ടത്തെ കോൺഗ്രസുകാരൊന്നടങ്കം റിബൽ സ്ഥാനാർഥി എം.എ. വാഹിദിനൊപ്പം നിലയുറപ്പിച്ചതിനാൽ നിഷാദപർവം കണ്ണീരിൽ അവസാനിക്കാനാണ് സാധ്യത. സി.പി.എമ്മിലെ ബിന്ദു ഉമ്മറും കോൺഗ്രസ് റിബൽ വാഹിദും പ്രചാരണരംഗത്ത് ബഹുദൂരം മുന്നേറിക്കഴിഞ്ഞിരിക്കുന്നു. ലീഗ് സ്ഥാനാർഥിക്ക് കെട്ടിവെച്ച കാശ് തിരിച്ചുകിട്ടിയാൽ പടച്ചവൻെറ കൃപ.

മാവേലിക്കരയിൽ എം. മുരളിക്കെതിരെ ഒരു സാധ്യതയുമില്ല എന്ന് മനസ്സിലായതുകൊണ്ടാണ് മാർക്സിസ്റ്റുകാർ എൻ.സി.പി.യിൽനിന്ന് ചെങ്ങന്നൂർ സീറ്റ് പിടിച്ചുവാങ്ങിയത്. കേരള രാഷ്ട്രീയത്തിൽ എൻ.സി.പിക്ക് എന്ത് വിലപേശൽ ശക്തിയാണുള്ളത്? അങ്ങനെ മാവേലിക്കര അവരുടെ പിടലിയിലായി. മുരളിയുടെ രാഷ്ട്രീയ ഗുരുവായ പ്രൊഫ. പി.കെ. കേരളവർമക്കാണ് കുറിവീണത്. അതോടെ യുവജനരോഷം ഇരമ്പി. നാഷനലിസ്റ്റ് യൂത്ത് കോൺഗ്രസിനുവേണം സീറ്റ് കൊടുക്കാൻ. കേരളവർമസാർ സന്തോഷത്തോടെ തന്നെ ഒഴിവായി; എൻ.വി. പ്രദീപ്കുമാർ പുത്തരിയങ്കം കുറിച്ചു. പ്രഖ്യാപിച്ച സ്ഥാനാർഥിയെ മാറ്റുന്ന കാര്യത്തിൽ സോണിയാ കോൺഗ്രസിന് ഒപ്പമെത്തിയതിൽ ദേശീയവാദികൾക്ക് അഭിമാനം കൊള്ളാം.

ഒരു സ്ഥാനാർഥിയെ മാറ്റാൻ പഠിച്ചപണി പത്തൊമ്പതും പയറ്റിയിട്ടും നടക്കാതെപോയത് വടകരയിലാണ്. അഡ്വ. എം.പി. പ്രേംനാഥിനെ മതി സ്ഥാനാർഥിയായിട്ടെന്ന് വടകരയിലെ ജനതാദളക്കാർ; അതുപോരാ, സി.കെ. നാണു തന്നെ വേണം എന്ന് സംസ്ഥാന നേതൃത്വം. ദേശീയ നേതൃത്വത്തിൽ അപ്പീലുപോയിട്ടും ഫലമുണ്ടായില്ല, നാണു തന്നെ സ്ഥാനാർഥി. സി.പി.എം പിന്തുണയുള്ളിടത്തോളം കാലം നാണുവേട്ടന് പേടിക്കാനില്ല, സ്വന്തം



**നൂറുദ്ദീനെ മാറ്റിയതിൽ പ്രതിഷേധിച്ച് പേരാവൂരെ കോൺഗ്രസുകാർ ആരുടെയെങ്കിലും കോലം കത്തിച്ചോ എന്നറിയില്ല. കത്തിക്കുന്നപക്ഷം കരുണാകരൻെറയല്ല, ആൻറണിയുടെ കോലമാണ് കത്തിക്കേണ്ടത്. കാരണം, നൂറുദ്ദീനെ മാനംകെടുത്തിയതിൻെറ പ്രധാന ഉത്തരവാദി ആദർശധീരനാണ്.**

സ്ഥാനാർഥിയെ കോൺഗ്രസുകാർ തന്നെ അടിച്ചോടിക്കുന്ന സാഹചര്യത്തിൽ പ്രത്യേകിച്ചും.

സ്ഥാനാർഥികളെ മാറ്റണം എന്നാവശ്യപ്പെട്ട് ലഹളയുണ്ടാക്കിയവരെ കോഴി മൂന്നുവട്ടം കൂവുംമുമ്പ് ഒതുക്കി മൂലക്കിരുത്തിയതിൻെറ ക്രെഡിറ്റോ അത് മാണിസാറിനുള്ളതാകുന്നു. കടുത്തുരുത്തിയിലെയും ഇടുക്കിയിലെയും വിമതർ എത്ര പെട്ടെന്നാണ് മാളത്തിൽ ഒളിച്ചത്.

നടുക്കടലിൽവെച്ച് കപ്പിത്താനെ മാറ്ററുത് എന്നൊരു പഴഞ്ചൊല്ലുണ്ട് നാവികർക്കിടയിൽ. മൂന്ന് മണ്ഡലങ്ങളിൽ സ്ഥാനാർഥികളെ മാറ്റിച്ചതോടെ ലീഡർ ശക്തനായിരിക്കുന്നു. കരുണാകരനെ പിണക്കാൻ ആൻറണിക്കോ ഹൈക്കമാൻഡിനോ ധൈര്യമില്ല. സീറ്റല്ല മനോഭാവമാണ് പ്രധാനമെന്നാണ് കാരണവരുടെ ഇപ്പോഴത്തെ ലൈൻ. മുഖ്യമന്ത്രിയാകാൻ എം.എൽ.എ ആകണമെന്നില്ല എന്ന് ഉദാഹരണങ്ങൾ നിരത്തി അദ്ദേഹം സമർഥിക്കുന്നു. കോൺഗ്രസ് നിയമസഭാകക്ഷി നേതാവിനെ ഹൈക്കമാൻഡ് നിർദേശിക്കുമെന്ന് മഹാജനാധിപത്യവാദിയായ ആൻറണിയും എം.എൽ.എമാർ തെരഞ്ഞെടുക്കുമെന്ന് ഹൈക്കമാൻഡ് ഭക്തൻ കരുണാകരനും പറയുമ്പോൾ ജനം ചിരിക്കാതെന്തുചെയ്യും?

പ്രക്ഷുബ്ധമായ രാഷ്ട്രീയ കാലാവസ്ഥ മുതലെടുത്ത് ഐക്യമുന്നണിയുടെ വലിയ കപ്പിത്താനെ മാറ്റുകയാണ് കരുണാകരൻെറ ലക്ഷ്യം. 20 എം.എൽ.എമാരെ കിട്ടിയാൽ ഒരു കളികളിക്കാം. ഒന്നുകിൽ തനിക്ക് മുഖ്യമന്ത്രിസ്ഥാനം അല്ലെങ്കിൽ മകന് കെ.പി.സി.സി അധ്യക്ഷ സ്ഥാനം. സമ്മതമല്ലെങ്കിൽ കപ്പൽ മുങ്ങിയതുതന്നെ. ●